# മാർഗ്ഗദീപം

(‘ആപദ്ദീപ’ത്തിന്റെ ആശയാനുവാദം)

വൈദ്യഭൂഷണം കെ. രാഘവൻ തിരുമുൽപ്പാട്

1. പേരാറ്റുനീരേറ്റു വിളങ്ങുമൈശ്വ-
ര്യാരാമമാകും മലയാളനാട്ടിൽ
നന്നെപ്പഴക്കത്തിൽ നടന്നതത്രേ
വയസ്സർ ചൊല്ലീടുമൊരിച്ചരിത്രം.

2. പ്രസിദ്ധനായുള്ളൊരു കുന്നലക്കോ-
നാരോഗ്യരക്ഷയ്ക്കധികാരിയായി
മുന്നം ദ്വിജൻ നന്മകൾ ശത്രുവിന്നും
ചെയ്യുന്നവൻ വൈദ്യരിൽ മുമ്പനുണ്ടായ്.

3. എന്നും തെളിഞ്ഞുള്ള നൃപാലനെന്തോ
കയർത്തുടൻ നാടുകടത്തിയപ്പോൾ
മന്നേ വെടിഞ്ഞൂ ഹൃദയം തകർന്നു
വിപ്രൻ കുടുംബത്തെയനാഥമാക്കി.

4. നടുങ്ങിയാ നാടുകടത്തലാലും
കടുത്ത ദുഷ്കീർത്തി പരക്കയാലും
ദേശാന്തരം പൂകുവതിന്നുറച്ചാൾ
രഹസ്യമായ് ഭൂസുരധർമ്മപത്നി

5. ബാല്യം കടക്കാത്തൊരു പുത്രിയോടും
പ്രായം കടന്നീടിനൊരമ്മയോടും
പാവം തുണപ്പെണ്ണൊടുമമ്പലത്തിൽ
സന്ധ്യയ്ക്കു ശംഖിൻധ്വനി കേട്ടിറങ്ങി.

6. സേവിച്ചുപോരും കുലദൈവമാകും
വേട്ടയ്ക്കരൻതന്നുടെ വിഗ്രഹത്തെ
സർവ്വസ്വമായ് കയ്യിലെടുത്തിരുന്നു
മറ്റൊന്നുമില്ലാത്തൊരു വിപ്രപത്നി.

7. കാക്കട്ടെ കാരുണ്യനിധാനമാപ-
ത്തില്ലാതെ വേട്ടയ്ക്കരനെങ്ങുമെന്നായ്
പ്രാർത്ഥിച്ചു തെക്കോട്ടു നടന്നു രാവിൽ
തുണയ്ക്കു വേറാരുമെഴാതെ സാദ്ധ്വി

8. മുട്ടോളമേ നീരൊഴുകും കിഴക്കൻ-
കുന്നിന്റെ കുഞ്ഞാം നിളയെ ക്ഷണത്തിൽ
കൈത്തേക്കുകാരോതിയ ചാലിലൂടേ
നടന്നു തെക്കേക്കരയിൽ കടന്നാർ.

9. കഷ്ടിച്ചു കണ്ടാ വഴിയമ്പിളിക്കീ-
റേകും വെളിച്ചത്തിൽ നടന്നു മന്ദം
കയർത്ത സാമൂതിരിതന്റെ ദേശം
കടന്നു ചെന്നാരവർ മാടഭൂവിൽ.

10. അന്നേരമേ ചന്ദ്രനുമസ്തമിച്ചു
ദിക്കൊക്കെയും കൂരിരുളാൽ മറഞ്ഞു
ആ രാവു പോക്കാനവരങ്ങൊരില്ലം
തിരഞ്ഞു ചുറ്റിത്തിരിയാൻ തുടങ്ങി.

11. പെട്ടെന്നൊരാൾ കയ്യിൽ വിളക്കുമായി-
ട്ടടുത്തു പോരുന്നതു കാണുമാറായ്
വിശ്വാസമുണ്ടാംവിധമോതിയന്തർ-
ജ്ജനങ്ങളോടാദരപൂർവ്വമായാൾ:

12. “ഈപ്പാതിരാവിൽ തുണയായൊരാള-
റ്റലഞ്ഞിടും നിങ്ങൾ വിപത്തിലത്രേ
എന്താകിലും വേണ്ടതു ചൊൽക, ചെയ്യാ-
മീ ദാസനേതും മടിയില്ലതിങ്കൽ.”

13. കണ്ടാ മനുഷ്യന്റെ വണക്കമെന്ന-
ല്ലൻപേറുമാ വാക്കുകൾ കേട്ടുമപ്പോൾ
വെളിച്ചമുണ്ടായതിലുള്ളുണർന്നു
വിശ്വാസമാർന്നംഗനമാരുരച്ചാൾ:

14. “പേടിച്ചു രാജാവിനെ നാടുവിട്ടോർ
വിശന്നു ദാഹിച്ചു നടന്നലഞ്ഞോർ
ഈ ഞങ്ങളൻപാർന്നരികത്തൊരില്ല-
ത്തെത്തിച്ചു രക്ഷിക്കുക ഹേ ദയാലോ!”

15. ആ സ്ത്രീകളമ്മട്ടുരചെയ്കെ മുമ്പിൽ
വിളക്കു വെച്ചാപ്പുരുഷൻ മറഞ്ഞാൻ
പെട്ടെന്നു വന്നാൻ കുളിർനീർനിറഞ്ഞ
കരിക്കു, നേന്ത്രപ്പഴമൊക്കെയായി.

16. മാധുര്യമേറുന്ന പഴം കഴിച്ചും
തണുപ്പെഴും നല്ലിളനീർ കുടിച്ചും
തളർച്ച തീർത്തിട്ടവർ പിന്തുടർന്നാർ
യദൃച്ഛയാ വന്നു തുണച്ചൊരാളെ.

17. ആളറ്റ കാട്ടിൽത്തിരിവോർക്കു കഷ്ട-
പ്പാടിൽ തുണയ്ക്കുന്നവനെന്നുതന്നെ
വിളക്കെടുത്തുള്ളവനോതി വിപ്രാ-
ഗാരങ്ങളിൽ ഞാൻ കഴിയുന്നുവെന്നും.

18. വഴിയ്ക്കു പേടിച്ചലവോരെ രക്ഷി-
ച്ചെഴും ചരിത്രം പലതും പറഞ്ഞും
വിഷാദമോടുള്ളു വിറയ്ക്കുമാത്തേ-
മ്മാർകൾക്കു വിശ്വാസമണച്ചിതായാൾ.

19. ആയാളുമാ സ്ത്രീകളുമസ്തശങ്കം
വിശേഷമോരോന്നുരചെയ്തുപോകേ
അറിഞ്ഞതേയില്ല കഴിഞ്ഞുപോയോ-
രാ ദൂരവും നേരവുമെത്രയെന്നായ്.

20. കഴച്ചതില്ലാ കഴലും നടപ്പാ-
ലുറക്കവും രാത്രിയിൽ വന്നതില്ല
വേട്ടയ്ക്കരൻതന്റെ വിശേഷമാകും
പ്രസാദമെന്നേ നിരുപിച്ചു വൃദ്ധ.

21. അതിന്നിടയ്ക്കേതു പെരുംവിളക്കും
കെട്ടേയ്ക്കുമെന്നുള്ളൊരു കാറ്റടിച്ചു
എന്നാകിലോ നാളമനങ്ങിടാതെ
കത്തും വിളക്കാലവർ വിസ്മയിച്ചു.

22. ഈമട്ടിലാ യാത്രികർ പോയ് പ്രഭാത-
മാകുന്നതിൻ മുമ്പവരല്ലലെന്യേ
നേരെ വൃഷാദ്രിക്കു കുറേക്കിഴക്കും-
പാട്ടുള്ളൊരാളറ്റ ഗൃഹത്തിലെത്തി.

23. താഴിട്ടിരിക്കും കതകും തുറന്നാ-
നാ വീട്ടിലേ വാഴ്‌വവനെന്നപോലേ
വെച്ചാ വിളക്കുള്ളിൽ വണക്കമേറ്റം
ഭാവിച്ചുരച്ചാൻ വഴികാട്ടിവന്നോൻ

24. "ഇതില്ലമത്രേ വിധിവൈഭവത്താ-
ലാളറ്റുപോയ് ബ്രാഹ്മണവംശമൊന്നിൽ
ഉപദ്രവിക്കില്ലരചൻ വസിക്കാ-
മിങ്ങെന്നുമേ നല്ലവരേ യഥേഷ്ടം.

25. കുളിച്ചിടാം തൊട്ടുവളപ്പിലുണ്ടു
കുളം, കുളിർപ്പിക്കുക മെയ്യുമുള്ളും
വെയ്പ്പിന്നു വേണ്ടും വിഭവങ്ങളെല്ലാ-
മെത്തിച്ചിടാമിങ്ങിവനപ്പൊഴേയ്ക്കും.

26. നിങ്ങൾക്കടുത്തെത്തിടുമെന്നുമെന്നു-
മുണ്ണുന്നതി"ന്നെന്നു പറഞ്ഞുകൊണ്ടേ
മറഞ്ഞിതായാൾ കൊടുതാം വിപത്തിൽ-
പ്പെട്ടോരേ രക്ഷിച്ചതിനാൽ കൃതാർത്ഥൻ.

27. ആപത്തിലാകസ്മികമായ് തുണച്ചോ-
രൗദാര്യവായ്പേറിടുമാ വിശിഷ്ടൻ
പരോക്ഷനാകെഗ്ഗൃഹമൊന്നു നോക്കി-
ക്കാണാൻ വിചാരിച്ചിതു വൈദ്യപത്നി.

28. വേട്ടയ്ക്കരൻതന്നെ മനസ്സിൽ വെച്ചു
വിളക്കെടുത്തീടുകയെന്നുരച്ചു
ഗൃഹത്തിനുള്ളിൽ സുതയെ പ്രവേശി-
പ്പിച്ചീടിനാളല്ലൽ മറന്നു തമ്പി.

29. എന്നാലകത്തേയ്ക്കു കടന്ന കുട്ടി
വിളക്കെടുക്കുന്നതിനുദ്യമിക്കേ
അനക്കമില്ലാതെയതാ നിലത്തു
താഴ്ത്തി പ്രതിഷ്ഠിച്ചതുപോലിരുന്നു.

30. ഈ വിസ്മയം കണ്ടിരവിൽ കഴിഞ്ഞ-
തോർത്തൊക്കെയീശന്റെ വിലാസമെന്നായ്
അറിഞ്ഞു വർദ്ധിച്ചൊരു ഭക്തിയോടേ
കൈകൂപ്പി രോമാഞ്ചമണിഞ്ഞു നിന്നാർ.

31. വേട്ടേയ്ക്കരൻതാൻ വഴിയിൽ തുണപ്പോ-
നനാഥരക്ഷയ്ക്കവതീർണ്ണനായോൻ
സ്വഭക്തരെക്കാക്കുവതിന്നു വേഷം
മറച്ചു ഭൃത്യത്തൊഴിലാചരിച്ചു.

32. ഭിഷക്തമൻ വേദവചസ്സിനാലാ-
രദ്ദേവനാൽ രക്ഷിതയാം കുമാരി
ഭിഷഗ്വരൻ വിപ്രനൊരാൾ വരിയ്ക്കേ
ഭിഷക്കുലത്തിന്നു തുടക്കമിട്ടാൾ.

33. സ്വഭക്തരെപ്പേർത്തുമനുഗ്രഹിക്കാൻ
വിളക്കെടുത്തീടിനതേതു ദേവൻ
പൂജിപ്പതുണ്ടിപ്പൊഴുമാ ഗൃഹത്തി-
ലദ്ദേവനെ സ്ത്രീകൾ നിവേദ്യമോടേ.

34. ഏറും ഭയത്തോടുഴറി സ്വരാജ്യ-
ത്തണഞ്ഞൊരാ വൈദ്യകുലത്തെ മേന്മേൽ
പാരം തഴപ്പിച്ചിതു ശക്തനാകും
മാടേശനെന്നോതിവരുന്നു വൃദ്ധർ

35. കുന്നലനാടു വെടിഞ്ഞീ-
ക്കൊച്ചിയിൽ വാണൊരു വൈദ്യവംശംതാൻ
പെരുമയെഴും പഴനെല്ലി-
പ്പുറത്തു തൈക്കാട്ടു മൂസ്സുതന്നില്ലം.

36. ഹരിഹരനാരായണരാം
ഗുരുവരരരുളാൽ പഠിപ്പുനേടിയവൻ
സംസ്കൃതഭാഷയിലിക്കൃതീ
ഭംഗിയിൽ നിർമ്മിച്ചൂ സുബ്രരാമകൃതി.

37. (കാവ്യം രചിച്ചീടിന ദേശികേന്ദ്ര-
നനന്യനാമെന്നെയനുഗ്രഹിയ്ക്ക!
വിവർത്തനത്തിൽ പരിതുഷ്ടനായി
വേട്ടയ്ക്കരൻതാൻ വഴിയിൽ തുണയ്ക്ക!)

38. വേട്ടയ്ക്കരൻതന്റെയനുഗ്രഹത്താൽ
വായ്പുള്ളൊരാ വൈദ്യഗൃഹത്തിലുണ്ടായ്
പ്രസിദ്ധരാകും പല,രുണ്ണിമൂസ്സീ
നൂറ്റാണ്ടിനാരംഭമലങ്കരിച്ചു.

39. ആചാര്യനായുർന്നിഗമം പഠിയ്ക്കാ-
നാരുണ്ണിമൂസ്സിന്നവിടുന്നുതന്നെ
പിന്നീടെനിക്കും ഗുരു വാസുദേവൻ
നമ്പീശനച്ഛേവടിയിൽ തൊഴുന്നേൻ.

40. ആ വിശ്രുതാത്മാവെവിടെങ്ങു കഷ്ടി-
പിഷ്ടിപ്രയോഗം വശമുള്ളൊരീ ഞാൻ
എന്നാകിലും തെല്ലഭിമാനമക്കെ-
ട്ടോർമ്മിച്ചിടുമ്പോളുളവായിടുന്നു.

41. ആ വൈദ്യവംശത്തിലെയിപ്പൊഴത്തെ-
യാളായിടും മൂസ്സവർകൾക്കു ഞാനും
ഈ ഷഷ്ടിപൂർത്തിപ്പിറനാൾമഹത്തി-
ലർപ്പിച്ചിടുന്നേനഭിവാദനങ്ങൾ!

42. ചികിത്സിതാദ്ധ്വാവിലിവർക്കു പി-ടീ
നാരായണൻ മൂസ്സൊരു മാർഗ്ഗദീപം
എങ്ങും തെളിഞ്ഞായതു കത്തിടട്ടേ
പരന്നിടട്ടേ പ്രഭ പത്തു ദിക്കും.

*(കുറിപ്പ്: 1978-ൽ പി. ടി. നാരായണൻ മൂസ്സിന്റെ ഷഷ്ടിപൂർത്തിയാഘോഷവേളയിൽ അദ്ദേഹത്തിനു സമർപ്പിച്ചതാണ് ഈ രചന.)*




സി. ഡി.യുടെ ലേബൽ